യെല്ലാം ഞാൻ ഞങ്ങളുടെ ചുററുംവന്നുനില്ലാൻ ക്ഷണിച്ചു. അതിനുശേഷം റോസിനോട് ഒരു സോസറും രണ്ടു കടലാസ് തുണ്ടുകളും ഒരു പേനയും ഒരു ചുവന്ന മാർക്കർ പേനയും കൊണ്ടുവരാൻ പറഞ്ഞു. ഒരു തുണ്ടു കടലാസിൽ നീലമഷികൊണ്ട് ഞാൻ റോസ് എന്നെഴുതി. ചുവന്ന മഷികൊണ്ട് ഞാൻ ആ പേരു് വെട്ടിയിട്ട് 'ഇതാ റോസ് മരിച്ചിരിക്കുന്നു' എന്നു പറഞ്ഞുകൊണ്ട് ആ തുണ്ടു കടലാസ് സോസറിൽവച്ചു. എന്നിട്ട് റോസിയുടെ ശവസംസ്കാരത്തിൽ പങ്കുകൊള്ളാനായി ഞാൻ ഗുരുകുലത്തിലെ എല്ലാവരുടെയും സഹകരണം അഭ്യർത്ഥിച്ചു. എല്ലാവരും ഞങ്ങളുടെ ചുററും വികാരഭരിതരായിനിന്നു. അപ്പോൾ ഞാൻ വളരെ ഭവ്യതയോടെ,

ഓം പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്നു ചൊല്ലിക്കൊണ്ട് റോസ് എന്നെഴുതി സോസറിൽവച്ചിരുന്ന കടലാസിനു തീപ്പെട്ടിയുരച്ച് തീകൊളുത്തി. ആ സമയത്ത് അവിടെ നിർന്നിമേഷരായി നോക്കിനിന്നവരുടെ മട്ടുകണ്ടാൽ, റോസ് എന്ന പെൺകുട്ടിയുടെ ശവം കത്തിയെരിയുന്നതു നേരിട്ടുകാണുന്നതുപോലെയുള്ള പ്രതീതി സ്ഫുരിക്കുന്നുണ്ടായിരുന്നു. കടലാസ് എരിഞ്ഞു ചാമ്പലായി. അല്പനേരത്തെ മൗനത്തിനുശേഷം ഞാൻ വേറെയൊരു കടലാസ് തുണ്ടിൽ റോസ് നിറത്തിലുള്ള ഒരു മാർക്കർപേനകൊണ്ട് ''ന്യൂ റോസ്'' എന്നെഴുതി. അപ്പോൾ എല്ലാവരും ആർത്തുചിരിച്ചുകൊണ്ട് കൈകൊട്ടി. ഇതെല്ലാം കണ്ടുകൊണ്ടുനിന്ന റോസ് കണ്ണുനീർവാർത്തുകൊണ്ട് ചിരിക്കുവാൻ തുടങ്ങി. പുനർജ്ജനിച്ചുവന്ന റോസിനെ ഓരോരുത്തരായി കെട്ടിപ്പിടിച്ച് ഉമ്മ കൊടുത്തു. എല്ലാവരും അങ്ങനെ ആഹ്ലാദിച്ചുനിൽക്കുമ്പോൾ ഞാൻ റോസിനോടായി പറഞ്ഞു: ''റോസ്, ജീവിതത്തിന്നർത്ഥമില്ലാത്തവരാണ് മരിക്കേണ്ടതു്. നിന്റെ വയററിൽ ഒരു കുഞ്ഞ് വളർന്നുകൊണ്ടിരിക്കുന്നു. നീയൊരു അമ്മയാണ്. ആ കുഞ്ഞിനുവേണ്ടി നീ ജീവിച്ചിരിക്കേണ്ടതു് അത്യാവശ്യമാണ്. അതുകൊണ്ടു പുതിയ റോസായി നീ ജീവിക്കുക.'' നിറഞ്ഞ കണ്ണുകളോടെ അവളെന്നെ ആലിംഗനംചെയ്തു. വിതുമ്പുന്നതിനിടയിൽ അവൾ പറഞ്ഞു: ''ഞാൻ ജീവിക്കും.''

രണ്ടു വർഷം കഴിഞ്ഞു് ഞാൻ ബെൽജിയത്തിൽ വീണ്ടും ചെന്നപ്പോൾ റോസ് അവളുടെ ഓമനപ്പുത്രനെയും കൂട്ടിക്കൊണ്ട് എന്റെയടുത്തു വന്നു. ആ കുഞ്ഞിനെയും അവളെയും മരണത്തിൽ നിന്നും വീണ്ടെടുത്ത നാടകം ഓർത്തു ഞങ്ങൾ അധികം സന്തോഷിച്ചു. നല്ല അഴകുള്ള ആ കുഞ്ഞിന്റെ ചുറുചുറുക്ക് കണ്ടപ്പോൾ എത്രയോ ലളിതമായ ഒരു കാല്പനിക നാടകമാണ് റോസിന്റെയും കുഞ്ഞിന്റെയും ജീവനെ രക്ഷിച്ചതെന്നു ഞാനും ഗവാർട്ട് കുടുംബത്തിലുള്ള പലരും പിന്നെയും പിന്നെയും ആവർത്തിച്ചു പറയുവാനിടയായി.

## ഗെൻറ്

ബെൽജിയത്തിൽ വളരെ ചരിത്രപ്രാധാന്യവും പ്രശസ്തിയുമുള്ള ഒരു പഴയ ടൗൺഷിപ്പാണ് ഗെൻറ്. ഗെൻറിലെ പുരാതനമായ പള്ളികളും കൊട്ടാരങ്ങളുമൊക്കെ കാണാൻ ധാരാളം സഞ്ചാരികൾ അവിടെ പോകാറുണ്ട്. അവിടത്തെ പഴയ ഒരു കൊട്ടാരത്തിൽ, കുററക്കാർക്ക് ദണ്ഡനങ്ങൾ നൽകാൻ പണ്ടു കാലത്ത് ഉപയോഗിച്ചിരുന്ന ആയുധങ്ങളും ഉപകരണങ്ങളും സൂക്ഷിച്ചുവച്ചിരിക്കുന്നതു കണ്ടാൽ, അന്നത്തെ മനുഷ്യന്റെ ക്രൂരതയുടെ കാഠിന്യം നമുക്കു മനസ്സിലാക്കാൻ കഴിയും. ഒരു ചെറിയ ഇരുമ്പു കുഴൽ ഒരു മേശയിൽ ഘടിപ്പിച്ചിരിക്കുന്നു. അതിൽ തള്ളവിരലു് കടത്തിയിട്ട് നഖം വരുന്നതിന്റെ നേർക്കുള്ള ഒരു ദ്വാരത്തിൽക്കൂടി ഒരു പിരിയാണി തിരുകിക്കയററാം. അതു നഖത്തിൽ തൊട്ടുകഴിഞ്ഞാൽ ഒരു സ്ക്രൂഡ്രൈവർ ഉപയോഗിച്ച് ആണി തിരിച്ചുതുടങ്ങും. കുററവാളിയായി എണ്ണപ്പെടുന്നവൻ കുററം ഏററുപറയുന്നതുവരെ ആണി പിരിച്ചുകയററിക്കൊണ്ടിരിക്കും. വേദനയും മരണവുമാണ് മാനവസംസ്കാരം വളർത്തിയെടുക്കാൻ എല്ലാ നാഗരികതയും ഇന്നോളം സമർത്ഥമായി ഉപയോഗിച്ചിട്ടുള്ളതെന്നു പറയാം. കഴുത്തു വെട്ടാനുള്ള ഒരു ഉപകരണം അവിടെ വച്ചിരിക്കുന്നു. അതു കണ്ടാൽ ഭീകരമാണെങ്കിലും എല്ലാം ഒരു നിമിഷത്തിൽ അവസാനിക്കുമെന്നുള്ളതു് സമാധാനം തരുന്നു. എന്നാൽ അതേ കഴുത്തുവെട്ടിയന്ത്രം ഇഞ്ചിഞ്ചായി ഞെരിച്ചുകൊല്ലാനും ഉപയോഗിക്കാം. അന്നത്തെ കിരാതമായ രാജവാഴ്ച അവസാനിപ്പിച്ച് ജനങ്ങളോട് ഉത്തരവാദിത്വമുള്ള ഭരണസംവിധാനം ഇപ്പോൾ കൊണ്ടുവന്നിട്ടുണ്ടെങ്കിലും പൊലീസിന്റെ ദണ്ഡനരീതിയിൽ വളരെയൊന്നും മാററം ഇന്നുമുണ്ടായിട്ടില്ല. പുതിയ ഭീകരത കൊണ്ടുവന്നിട്ടുമുണ്ട്.

ഗെൻറിലെ പൗരാണികമായ ഒരു പള്ളിയിൽ സൂക്ഷിച്ചിരിക്കുന്ന വാൻ ഐക്കിന്റെ ചിത്രങ്ങൾ കാണുന്നതിനായി ധാരാളംപേർ അവിടെ പോകാറുണ്ട്. വാൻ ഐക്കിന്റെ ചിത്രങ്ങളിൽ സുപ്രധാനമായിട്ടുള്ളവയാണ് ആദി പിതാവായ ആദാമിന്റെയും ആദിമാതാവായ ഹവ്വായുടേയും ചിത്രങ്ങൾ. ആ പള്ളിയുടെ ഓരോ കൊത്തുപണിയിലും യൂറോപ്യൻ കലയുടെ നല്ല പ്രാതിനിധ്യമുള്ളതുപോലെ കാണാം. കഥീഡ്രലിന്റെ സമീപത്തായിട്ട് ഒരു മാക്രോബയോട്ടിക് റെസ്റ്റോറൻറുമുണ്ട്. അതു നടത്തുന്നതു വാംട്ടർ ഡി ബക്കാണ്. വാംട്ടർ നടരാജഗുരുവിനോട് അത്യന്തം ഭക്തിയുള്ള ഒരു ശിഷ്യനായതുകൊണ്ട് ബെൽജിയത്തിലെ ഗുരുകുല ശിഷ്യന്മാരെല്ലാം വാംട്ടറിന്റെ റെസ്റ്റോറൻറിനെയും ഒരു ഗുരുകുലംപോലെയാണെണ്ണുന്നതു്. യുവകലാകാരന്മാരും സംഗീതജ്ഞന്മാരും ആ റെസ്റ്റോറൻറിൽ പോയി ആഹാരം കഴിക്കുന്നതോടൊപ്പം അവരുടെ കലാരചനകൾ പങ്കുവയ്ക്കുന്നതിനു കൂടി ആ സ്ഥലവും അവിടത്തെ സമയവും ഉപയോഗിക്കാറുണ്ട്. അവിടെ ആഹാരം മുഖ്യമായിട്ടും മാക്രോബയോട്ടിക് സമ്പ്രദായം അനുസരിച്ചാണ് പാകം ചെയ്യപ്പെടുന്നതെങ്കിലും ഗുരുകുലത്തോടുള്ള ആഭിമുഖ്യംകൊണ്ട് ഇന്ത്യൻ രീതിയിലുള്ള പുളിപ്പും കൂട്ടുകറിയും ഒക്കെ അവിടെ ഉണ്ടാക്കാറുണ്ട്.

കഥീഡ്രൽ സന്ദർശനം കഴിഞ്ഞു് ഞാൻ വാംട്ടർ ഡി ബക്കിന്റെ റെസ്റ്റോറൻറിൽ പോയി ബ്രൗൺ റൈസും വെജിററബിൾസും ഓർഡർ ചെയ്തപ്പോൾ, ആ വിഭവങ്ങൾകൊണ്ടുതന്നതു് ഒരു യുവതിയായിരുന്നു. അല്പസമയത്തിനുമുമ്പു് കഥീഡ്രലിൽ ഞാൻ വാൻ ഐക്കിന്റെ ചിത്രം നോക്കിക്കൊണ്ടിരുന്നപ്പോൾ കണ്ട ഹവ്വാ സത്യമായി എന്റെ മുമ്പിൽ അവതരിച്ചതുപോലെയായിരുന്നു ആ സ്ത്രീയുടെ രൂപം. എനിക്കു് അവളെ പലകുറി നോക്കാതിരിക്കാൻ കഴിഞ്ഞില്ല. വാൻ ഐക്കിന്റെ ചിത്രങ്ങളിലെസ്ത്രീരൂപങ്ങൾമിക്കതുംഫ്ളെമിഷ് ഡച്ച്പശ്ചാത്തലം ഉള്ള സ്ത്രീകളുടേതാണ്. അതുകൊണ്ട് ഹോട്ടൽ ജോലിക്കാരിയോട് അവളുടെ ഫോട്ടോ വല്ലതും ഒരോർമ്മയ്ക്കായിത്തരാമോ എന്നു ഞാൻ ചോദിച്ചു. അതുകേട്ടിട്ട് അവൾ പറഞ്ഞു: എനിക്കറിയാം നിങ്ങൾ എന്തിനാണ് എന്റെ ഫോട്ടോ ചോദിക്കുന്നതെന്ന്. നിങ്ങൾ കഥീഡ്രലിൽ പോയി വാൻ ഐക്ക് വരച്ച ചിത്രം കണ്ടിരിക്കും. അതിന്റെ ഓർമ്മയ്ക്കാണ് എന്റെ പടം ചോദിക്കുന്നതു്. കഥീഡ്രലിൽ പുസ്തകങ്ങളും കാർഡുകളും വില്ക്കുന്ന ഒരു ചെറിയ ഷോപ്പുണ്ട്. അവിടെച്ചെന്നു ചോദിച്ചാൽ വാൻ ഐക്ക് വരച്ചതിന്റെ കോപ്പി തന്നെകിട്ടും. എന്നെപ്പോലെ മററു പല യാത്രികരും അവരോടു ഫോട്ടോ ചോദിച്ചിരിക്കുന്നു. അവൾ പറഞ്ഞതുപോലെ ഞാൻ കഥീഡ്രലിൽ പോയി ആ ചിത്രത്തിന്റെ കുറേ പ്രിൻറുകൾ അന്നു വാങ്ങിക്കുകയുണ്ടായി. വാംട്ടർ ഡി ബക്കിന്റെ റെസ്റ്റോറൻറിൽവച്ച് ഹെർമാൻ എന്ന ചിത്രകാരനെ പരിചയിച്ചു. അയാൾ തനിക്കുണ്ടായിരുന്ന മനോവിഭ്രാന്തി അകററാനായി ഒരു ചികിൽസ എന്ന നിലയിൽ എഴുതിയ ചിത്രങ്ങളും പിന്നീടു് മനസ്സു് ശാന്തമായതിനുശേഷം എഴുതിയ ചിത്രങ്ങളും കാണിച്ചുതന്നു. ഭാവനയ്ക്കു് അന്തരാത്മാവിൽ വരുത്തുവാൻ കഴിയുന്ന അസാധാരണമായ പരിവർത്തനം ആ ചിത്രങ്ങളിൽക്കൂടി കാണാമായിരുന്നു. കലാചികിൽസ, സംഗീതചികിൽസ, കവിതാചികിൽസ, നാടകചികിൽസ ഇതെല്ലാം അന്നുമിന്നും പാശ്ചാത്യ രാജ്യങ്ങളിൽ പ്രചാരത്തിലുണ്ട്. അതും ഒരു പുതിയ പാഠമായി.

(തുടരും)





## എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

രസതന്ത്രശാസ്ത്രവും ഭൗതികശാസ്ത്രവും ഐച്ഛികവിഷയങ്ങളായി സ്വീകരിച്ചു വളരെക്കാലം ബി. എസ്‌സി. ക്ലാസ്സിൽ പഠിച്ചിരുന്ന ഞാൻ വേണ്ടിടത്തോളം ആലോചനയില്ലാതെ മലയാളം പഠിക്കാനായി പോയി. ആദ്യത്തെ ക്ലാസ് കരിങ്കുളം നാരായണപിള്ളസ്സാറിന്റേതു്; 'രാമചരിതം.' "കാനനങ്ങളിലരൻ കളിറുമായ്" എന്നു തുടങ്ങുന്ന പദ്യഭാഗം വായിച്ചു് വ്യാഖ്യാനിക്കാൻ ആരംഭിച്ചു ഗുരുനാഥൻ. അപ്പോൾത്തന്നെ എനിക്കു മതിയായി. മുൻകരുതലില്ലാതെ കെമിസ്ട്രി ഉപേക്ഷിച്ചതു് ബുദ്ധിശൂന്യമായിപ്പോയിയെന്നു തോന്നി. ക്ലാസ് കഴിഞ്ഞു് ദുഃഖത്തോടെ വരാന്തയിൽ നിന്നപ്പോൾ കഥയെഴുത്തുകാരിയെന്ന നിലയിൽ അന്നേ കീർത്തിനേടിയ പാർക്കുളങ്ങര സരസ്വതിഅമ്മ എന്റെ അടുത്തെത്തി ചോദിച്ചു: "എന്താ വൈതരണിയിൽ പെട്ടപോലെ നില്ക്കുന്നതു്?" ഞാൻ മറുപടി നല്കി: "മലയാളം പഠിക്കാനായി കെമിസ്ട്രി വേണ്ടെന്നുവച്ചു മണ്ടത്തരം ഓർമ്മിച്ചു." പെട്ടെന്നു സരസ്വതിഅമ്മ പറഞ്ഞു: "ങ്ഹാ, ചങ്ങമ്പുഴക്കവിതയിലെ പ്രേമവും മറ്റും കള്ളമാണെന്നും ഈ ലോകത്തു് എന്തു കാണുന്നുവോ അതിനെ അതേ രീതിയിൽ ചിത്രീകരിക്കുകയാണു് വേണ്ടതെന്നും ഞാൻ ചങ്ങമ്പുഴയോടു പറഞ്ഞു. അതനുസരിച്ചു് അദ്ദേഹമെഴുതിയ റീയലിസ്റ്റിക് കവിതയാണു് 'എങ്ങനെയോ അങ്ങനെ' എന്നതു്. നിങ്ങൾ അതുവായിച്ചുനോക്കു." ഇത്രയും ആജ്ഞാപിച്ചിട്ടു് സരസ്വതിഅമ്മ പോയി. ഞാൻ ആ കാവ്യം തേടിയെടുത്തു വായിച്ചു.

"...മുട്ടയൊന്നു കടിച്ചിതെന്നെ
പിടഞ്ഞുടനെഴുന്നേറ്റു പല്ലൊരല്പമിളിച്ചുകൊ–
ണ്ടിടം കൈയാൽ, പൃഷ്ഠം, നിന്നു
ചൊറിയുന്നു ഞാൻ."

കാല്പനികാംശം പോയാൽ കവിത കവിതയല്ലാതെയാകും എന്നു തെളിയിക്കാനാണു് ചങ്ങമ്പുഴ ഇതെഴുതിയതു്. യാഥാതഥമായ കാവ്യത്തിലൂടെ കവി സ്പഷ്ടമാക്കിത്തന്ന ഈ സത്യം ആരു മാനിക്കുന്നില്ലയോ അയാൾ കവിയല്ല. കാരണമുണ്ടു്. കവിത–കല– ജീവിതത്തിന്റെ വാസ്തവിക ചിത്രീകരണമല്ല. അതിന്റെ(ജീവിതത്തിന്റെ) മനോഹരമായ രൂപാന്തരീകരണമാണു്. ഈ മാറ്റംവരുത്താൻ കവിയെ സഹായിക്കുന്നതു് ചിത്രകല്പനയാണു്. "പൂവുവേണമോ പൂവു നാലണയ്ക്കാരെകിലും കൊണ്ടുകൊൾവിൻ..." എന്നു പറഞ്ഞാൽ രൂപാന്തരീകരണമില്ല. എന്നാൽ "ആരുവാങ്ങു മിന്നാരുവാങ്ങുമീയാരാമത്തിന്റെ രോമാഞ്ചം?" എന്നു പറഞ്ഞാൽ ജീവിതത്തിനു മാറ്റംവന്നു. അതു കവിതയായി. ചിത്രകല്പനകൊണ്ടുവരുത്തുന്ന മാറ്റം ഹൃദയഹാരിയായിരിക്കണം. പച്ചസ്സൂര്യപടം കൊണ്ടുള്ള റവുക്കയണിഞ്ഞവളെ കണ്ടിട്ടു് "അക്കൊന്തിയിൽ വിളങ്ങിനശ്ശീമച്ചക്കപോലെ ഹൃദയം കവരുന്നു" എന്നാണു് എഴുതുന്നതെങ്കിൽ അതു് എഴുതിയ ആളിന്റെ ഹൃദയം മാത്രമേ അതു കവരുന്നുള്ളു. അനുവാചകനു് ഓക്കാനമാണുണ്ടാവുക.

## ദൃഢീകരണം ജീവിതത്തിനു്

പെർഷ്യൻ ചക്രവർത്തിയായിരുന്ന സർക്സീസ് (Xerxes) ഗ്രീസ് ആക്രമിക്കാനായി വമ്പിച്ച സൈന്യവുമായി പോയി. ഹെലിസ്പൊന്റിൽ തന്റെ നാവികസൈന്യത്തെക്കണ്ടു് അദ്ദേഹം ആദ്യം ആഹ്ളാദിച്ചെങ്കിലും പിന്നീടു് കരഞ്ഞു. അതുകണ്ടു് ചക്രവർത്തിയുടെ അമ്മാവൻ അദ്ദേഹത്തോടു ചോദിച്ചു: "അങ്ങു് ഇപ്പോൾ ചെയ്യുന്നതു് അല്പം മുൻപുള്ള പ്രവർത്തനത്തിൽ നിന്നു വിഭിന്നമല്ലേ? അപ്പോൾ അങ്ങു് സ്വയം അഭിനന്ദിച്ചു. നോക്കൂ, ഇപ്പോൾ കരയുന്നു" ഇതുകേട്ടു ചക്രവർത്തി പറഞ്ഞു: "മനുഷ്യജീവിതത്തിന്റെ ഹ്രസ്വത ഓർമ്മിച്ചപ്പോൾ പെട്ടെന്നു് എനിക്കു കാരുണ്യം തോന്നി. നൂറുകൊല്ലം കഴിയുമ്പോൾ ഈ അസംഖ്യമാളുകളിൽ ഒരുത്തൻ പോലുമുണ്ടായിരിക്കുകയില്ലല്ലോ." (Histories — Herodotus — Chapters 45—46)

ഒരു കഥകൂടി പറയാം. രണ്ടുപേർ തമ്മിൽ വസ്തുവിനെക്കുറിച്ചു തർക്കമുണ്ടായി. അവർ ഒരു സന്ന്യാസിയെ സമീപിച്ചു് ഉടമസ്ഥൻ ആരാണെന്നു് തീരുമാനിക്കണമെന്നു് അപേക്ഷിച്ചു. അദ്ദേഹം നിർദ്ദേശിച്ചതു് ഇങ്ങനെയാണു്:— നൂറു കൊല്ലം കഴിഞ്ഞു് രണ്ടുപേരും വരൂ.

ഇതിൽ ആദ്യത്തേതു് ചരിത്രത്തോടു ബന്ധപ്പെട്ടതു്. രണ്ടാമത്തേതു് കഥ. അതിനാൽ ആദ്യത്തേതു് അച്ചടിച്ചോ, ഇന്ത്യൻ ഇങ്കിൽ എഴുതിയോ ഫ്രെയിം ചെയ്തു് ചിലർ മേശപ്പുറത്തു വയ്ക്കേണ്ടതാണു്.

മരണം യാഥാർത്ഥ്യംതന്നെ. അതു് നമ്മെ എന്നും ഓർമ്മിപ്പിക്കുന്ന സർക്സീസിനു് നന്ദി. പക്ഷേ, മരണത്തെ ചിത്രീകരിച്ചു് അനുവാചകനെ ജാഡ്യത്തിലേക്കു് എറിയുന്നതിനെക്കാൾ നല്ലതു് ജീവിതത്തിനു് പ്രാധാന്യം നൽകി അതിനു് ദൃഢീകരണമോ സ്ഥിരീകരണമോ വരുത്തുകയാണു്. നമ്മുടെ പേരുകേട്ട സാഹിത്യകാരന്മാരൊക്കെ അങ്ങനെയേ പ്രവർത്തിച്ചിട്ടുള്ളു, വള്ളത്തോൾ, കുമാരനാശാൻ, ഉള്ളൂർ, സി. വി. രാമൻപിള്ള, തകഴി, ബഷീർ, കേശവദേവ്, പൊറ്റെക്കാട്ട്, ഉറൂബ്, പൊൻകുന്നം വർക്കി ഇങ്ങനെ പലരും. ജീവിതത്തെ ഇമ്മട്ടിൽ സ്ഥിരീകരിക്കുന്ന പ്രഖ്യാതമായ ഒരു കഥയുണ്ടു് തോമസ് മാനിന്റേതായി (വേറൊരുവാരികയിൽ എഴുതി ഇതിനെക്കുറിച്ചു്). പള്ളിയിലെ ശ്മശാനത്തിലേക്കുള്ള പാത രാജവീഥിക്കു സമാന്തരമാണു്. അതിലൂടെ ഒരു വൃദ്ധൻ നടക്കുന്നു. പ്രിയപ്പെട്ട

രുടെ ശവകുടീരങ്ങൾ കാണാനാണ് അയാളുടെ പോക്ക്. വിഭാര്യൻ. കറുത്ത വേഷം ധരിച്ചവൻ. ബന്ധുക്കളെല്ലാം മരിച്ചു. ജീവിതം തളർത്തിക്കളഞ്ഞ ആ മനുഷ്യൻ അങ്ങനെ നടക്കുമ്പോൾ ആ പാതയിലൂടെ തന്നെ ഒരു ചെറുപ്പക്കാരൻ സൈക്കിളിൽ വരുന്നു. സൂര്യൻ പെഡലുകളിൽ പ്രകാശിക്കുന്നു. ഹ്ഹാ. ഹ്ഹാ. ശ്മശാനത്തിലേക്കുള്ള വഴിയിലൂടെ ഒരു വാഹനത്തിലും വരാൻ പാടില്ല. വൃദ്ധൻ പൊലീസിനു റിപ്പോർട്ട് ചെയ്യുമെന്നമട്ടിൽ സൈക്കിളിന്റെ നമ്പർ വിളിച്ചു പറഞ്ഞു. യുവാവ് അല്ലെങ്കിൽ ജീവിതം തിരിഞ്ഞുനിന്നു ചോദിച്ചു: "നിങ്ങളെന്തു പറഞ്ഞു?" തർക്കമായി. യുവാവ് മര്യാദകേടായി സംസാരിച്ചിട്ട് സൈക്കിളിൽ കയറി. വൃദ്ധൻ—ജീർണ്ണത—അതു പിടിച്ചുവലിച്ചു. ജീവിതം—യുവാവ്—അക്രമാസക്തനായി. അയാൾ കിഴവനെ പിടിച്ചു തള്ളിയിട്ട് സൈക്കിളിൽ കയറി പോയി. "അവനെ തടയൂ, അവനെ തടയൂ" എന്നു വൃദ്ധൻ നിലവിളിച്ചു. ഫലമില്ല. യുവാവ് അപ്രത്യക്ഷനായി. അതുമിതും പുലമ്പി അയാൾ തകർന്നു വീണു. കറുത്ത വസ്ത്രത്തിന്റെ ഒരു കൂമ്പാരം. ചുറ്റും ആളുകൾ. റെഡ്ക്രോസ്സുകാരുടെ ആംബുലൻസ് വന്നു. കിഴവന്റെ മൃതദേഹം അതിലെടുത്തിട്ടുകൊണ്ടു പോകുമ്പോൾ കഥ അവസാനിക്കുന്നു. മരിച്ചയാളിന്റെ നേർക്കു കാരുണ്യത്തിന്റെ നീർച്ചാലു് ഒഴുകുന്നുണ്ടെങ്കിലും കഥാകാരൻ ജീവിതത്തിന്റെ അദമ്യാവസ്ഥയെ ചിത്രീകരിച്ച് അതിനു ദ്രഢീകരണം നല്കുകയാണ്.

സുവ്യക്തമായ ചിന്തകളില്ലാത്ത 'കഥ പറയും കഥമാമൻ' എന്ന കഥയിലൂടെ വി. ആർ. സുധീഷ് അനുഷ്ഠിക്കുന്ന കൃത്യവും ഇതുതന്നെന്നു തോന്നുന്നു. ഭൂതകാലത്തിന്റെ കഥകൾ പറയുന്ന ഒരു പുരുഷൻ; വർത്തമാന കാലത്തിന്റെ കഥകൾ പറയുന്ന ഒരു സ്ത്രീ. പുരുഷൻ നിരാകരിക്കപ്പെടുന്നു. സ്ത്രീ ആത്മഹത്യ ചെയ്യുന്നു. പുരുഷനെ നിരാകരിക്കുന്നതിലൂടെ ജീവിതത്തെ സ്ഥിരീകരിക്കുന്നുണ്ട് കഥാകാരൻ. എന്നാൽ ആ സ്ത്രീയെ നിഗ്രഹിച്ചതെന്തിനെന്നു മനസ്സിലായില്ല എനിക്ക്. പുതിയ രീതിയിൽ കഥ പറഞ്ഞിട്ടുണ്ട് സുധീഷ്. ചില സ്ഥലങ്ങളിൽ ഭാവാത്മകതയുമുണ്ട്. പക്ഷേ, സ്പഷ്ടതയ്ക്കു് ആഘാതമേല്പിച്ചുകൊണ്ടുള്ള പ്രതിപാദനം വായനക്കാരനെ ക്ലേശത്തിലേക്ക് എറിയുന്നു.

* * *

സത്യവും ചിന്തയും കൂട്ടിമുട്ടുമ്പോൾ ചിന്തയ്ക്ക് ദാർഢ്യമുണ്ടെങ്കിലേ സത്യത്തെ സാക്ഷാത്കരിക്കാനാവൂ. അല്ലെങ്കിൽ ചിന്ത പതറി നിന്നുപോകും.

## വങ്കത്തം

ഞാൻ തിരുവനന്തപുരത്തെ സംസ്കൃതകോളേജിൽ അദ്ധ്യാപകനായിരുന്ന കാലത്ത് എന്റെ സഹപ്രവർത്തകനായിരുന്നു ഇന്ന് ഇംഗ്ലീഷ് പ്രൊഫസറായിരിക്കുന്ന സി. ററി. തോമസ്. അദ്ദേഹം മദ്രാസിലെ ഒരു കോളേജിൽ പഠിച്ചിരുന്ന കാലത്തുണ്ടായ സംഭവം എന്നോടു പറഞ്ഞു. അവിദഗ്ദ്ധനായ ഒരദ്ധ്യാപകൻ ആ കോളേജിൽ ഷേക്സ്പിയറിന്റെ കൃതികൾ പഠിപ്പിച്ചിരുന്നു. അദ്ധ്യാപകന്റെ 'ബോറ്' സഹിക്കാനാവാതെ ഒരു കുട്ടി അടുത്തിരുന്നവനോടു സംസാരിച്ചപ്പോൾ അദ്ദേഹത്തിനു ദേഷ്യംവന്നു. തന്റെ, കൈയിലിരുന്ന 'ട്വൽഫ്ത്ത് നൈററ്' എന്ന ഷേക്സ്പിയർ നാടകം തൊട്ടുകൊണ്ട് അദ്ദേഹം സംസാരിച്ച കുട്ടിയോട് ചോദിച്ചു: "Is Twelfth Night a tragedy or a comedy?" വിദ്യാർത്ഥി മറുപടി പറഞ്ഞു: "Sir, it is a comedy, but it is a tragedy in your hands."

പ്ലാററ്ഫോമിൽ കയറിനിന്ന് മാന്യന്മാരെ തൊണ്ടകീറി ആക്ഷേപിക്കുന്ന നിരൂപകരെക്കാൾ, വെള്ളച്ചുവരു കണ്ടാൽ ഉടനെ കരിക്കട്ടയെടുത്ത് വൃത്തവും താളവും അർത്ഥവുമില്ലാതെ നാലുവരി എഴുതുന്ന കവികളെക്കാൾ പ്രഗല്ഭരായ നൂററുക്കണക്കിനു നിരൂപകരും കവികളും കേരളത്തിലുണ്ട്.

ഈ വിദ്യാർത്ഥി അയാളുടെ സാറിനെക്കാൾ ബുദ്ധിമാനാണ്. ഏതു തലത്തിലും ഇതു കാണാം. ഞാൻ കോളേജിൽ പ്രൊഫസറായിരുന്നു. എന്നെക്കാൾ വിദഗ്ദ്ധരായ പല വിദ്യാർത്ഥികളും എന്റെ ക്ലാസ്സുകളിൽ ഉണ്ടായിരുന്നു. മത്സരപ്പരീക്ഷയിൽ ജയിച്ച് സമുന്നതമായ ജോലി നേടുന്ന വ്യക്തികളെക്കാൾ ആയിരംമടങ്ങു ബുദ്ധിശക്തിയും കഴിവുമുള്ള ഗുമസ്തന്മാർ അവരുടെ ഓഫീസിൽത്തന്നെ കാണും. ഒരുദാഹരണം പറയാം. ഞാൻ സെക്രട്ടേറിയററിൽ ക്ലാർക്കായിരുന്ന കാലത്ത് ചന്ദ്രചൂഡൻ നായർ എന്നൊരു ബുദ്ധിമാൻ ക്ലാർക്കായി അവിടെ ഉണ്ടായിരുന്നു. അദ്ദേഹം അക്കാലത്തെ ഏതു സെക്രട്ടറിയെക്കാളും ചീഫ് സെക്രട്ടറിയെക്കാളും വിദഗ്ദ്ധനായിരുന്നു. സെക്രട്ടറി എഴുതിയ നോട്ടിൽ കുറുകെ ഒരു വര വരച്ചിട്ട് ചന്ദ്രചൂഡൻ നായരെന്ന ക്ലാർക്ക് എഴുതിയ നോട്ടിന്റെ മാർജിനിൽ A very good note. This is the kind of note that I want എന്നു സർ. സി. പി. രാമസ്വാമി അയ്യർ പലതവണ എഴുതിയതു് ഞാൻ കണ്ടിട്ടുണ്ട്. (ചന്ദ്രചൂഡൻനായർ പിന്നീട് ഇൻകംടാക്സ് ഡിപ്പാർട്ട്മെന്റിൽ ഉദ്യോഗസ്ഥനായി. പെൻഷൻ വാങ്ങി. ഇപ്പോൾ കൊല്ലത്തിനടുത്തു താമസിക്കുന്നു.) ഇതൊക്കെ അംഗീകരിക്കേണ്ട സത്യമാണ്. അതുപോലുള്ള സത്യങ്ങൾ വേറെയും പലതുണ്ട്. എന്നെക്കാൾ ഭംഗിയായി ഈ പംക്തി കൈകാര്യം ചെയ്യാൻ കഴിയുന്നവർ ആയിരക്കണക്കിനു്, ലക്ഷണക്കിനു കാണും. പരിതഃസ്ഥിതികൾ എനിക്ക് അനുകൂലമായി വന്നതുകൊണ്ട് ഞാനിങ്ങനെ എഴുതുന്നു എന്നേയുള്ളൂ. പ്ലാററ്ഫോമിൽ കയറിനിന്ന് മാന്യന്മാരെ തൊണ്ടകീറി ആക്ഷേപിക്കുന്ന നിരൂപകരെക്കാൾ, വെള്ളച്ചുവരു കണ്ടാൽ ഉടനെ കരിക്കട്ടയെടുത്ത് വൃത്തവും താളവും അർത്ഥവുമില്ലാതെ നാലുവരിയെഴുതുന്ന കവികളെക്കാൾ പ്രഗല്ഭരായി നൂററുക്കണക്കിനു നിരൂപകരും കവികളും കേരളത്തിലുണ്ട്. അവരുടെ പേരുകൾ അച്ചടിക്കപ്പെടുന്നില്ല എന്നേയുള്ളൂ. പ്രൊഫസർമാരും മത്സരപ്പരീക്ഷയിൽ ജയിച്ച ഉദ്യോഗസ്ഥന്മാരും സാഹിത്യവാരഫലക്കാരനും നിരൂപകരും കവികളും ഇതറിയണം. അറിഞ്ഞില്ലെങ്കിൽ അതിനെയാണ് ഇംഗ്ലീഷിൽ സ്നോബറി എന്നു വിളിക്കുന്നത്. മൂല്യങ്ങളെക്കുറിച്ച് തെററായ സങ്കല്പങ്ങൾ അവർ സമുദായത്തിൽ പ്രചരിപ്പിക്കുന്നു. അതിന്റെ ഫലമായി സംസ്കാരം തകരുന്നു. ദേശാഭിമാനിവാരികയിൽ 'അന്യരുടെ വിശേഷങ്ങൾ' എന്ന 'പററ്' കഥ എഴുതിയ വിജയൻ ആററിങ്ങൽ തന്നെക്കുറിച്ച് എന്തു വിചാരിക്കുന്നോ എന്തോ? പേരച്ചടിച്ചു കാണാൻ താനൊരു കഥ ദേശാഭിമാനിവാരികയ്ക്ക് അയച്ചു; അതു മഷിപുരണ്ടുവരികയും ചെയ്തു; ഭാഗ്യം. ഇമ്മട്ടിലേ അദ്ദേഹം വിചാരിക്കുന്നുള്ളുവെങ്കിൽ ഒരു കുഴപ്പവുമില്ല. അതല്ല "എന്റെ കഥ ഉത്കൃഷ്ടമായ ഒരു വാരികയിൽ പ്രസിദ്ധപ്പെടുത്തി. അതുകൊണ്ട് അക്കഥ ഉത്കൃഷ്ടം തന്നെ" എന്നാണ് അദ്ദേഹം വിചാരിക്കുന്നതെങ്കിൽ—ക്ഷമിക്കണം—അതു് സ്നോബറിയാണ്.

* * *

അയ്യായിരംരൂപ ചെലവാക്കുമ്പോൾ എം. എ. ഡിഗ്രികിട്ടും. പിന്നീട് കടലാസ്സിന്റെ താഴെനിന്ന് മുന്നിഞ്ചു് മുകളിൽ ഒരു വരയിട്ട് രണ്ടു സ്ഥലത്തും രണ്ടു രീതിയിലെഴുതുമ്പോൾ പി. എച്ച്. ഡി. കിട്ടും. രണ്ടിനും കുറെ പുസ്തകങ്ങൾ വായിക്കേണ്ടിവരും. അങ്ങനെ സമാർജ്ജിച്ച അറിവ് തൂലികയിലൂടെയും വക്ത്രത്തിൽക്കൂടിയും ബഹിർഗ്ഗമിപ്പിച്ചിട്ട് "ബഹുമാനിയ്യാ ഞാനാരെയും തൃണവൽ" എന്ന് ഉദ്ഘോഷിക്കുന്നതിൽ അർത്ഥമില്ല. നിശ്ശബ്ദ വായന നടത്തുന്ന, നിശ്ശബ്ദചിന്തനം നടത്തുന്ന വിദഗ്ദ്ധന്മാർ കേരളത്തിൽ വളരെയുണ്ട്. ഇസ്രായേലിൽ ഈശ്വരൻ മന്ന എറിഞ്ഞപ്പോൾ അതു് എല്ലാവർക്കും കിട്ടി. വല്ലഭായിപട്ടേൽ പണ്ടെറിഞ്ഞ മന്ന ചിലർക്കേ കിട്ടുന്നുള്ളൂ. അതുകിട്ടിയവർ അഹങ്കരിക്കരുതു്. കിട്ടാത്തവർ ദുഃഖിക്കരുതു്. പട്ടേലിന്റെ മന്ന കിട്ടിയവർക്കും കിട്ടാ

ത്തവർക്കും തമ്മിൽ ധൈഷണികമായി ഒരു വ്യത്യാസവുമില്ല.

## സ്യൂഡോ ആർട്സ്

പേരുകളെഴുതുന്നില്ല. ചിലർ പ്രസംഗിക്കാൻ തുടങ്ങിയാൽ ഒരു ശബ്ദപ്രപഞ്ചമുണ്ടാകും. അതിൻെറ ലയത്തിലൂടെ ശ്രോതാക്കൾ ഒഴുകിപ്പോകും. പ്രഭാഷണം കഴിയുമ്പോൾ നീണ്ടുനില്ക്കുന്ന കരഘോഷം. അപ്പോൾ പ്രസംഗം കേട്ടയാളിനോടു ചോദിക്കൂ പ്രഭാഷകൻ പറഞ്ഞതെന്താണെന്ന്. അയാൾക്കെന്നല്ല ആ മുറിയിൽ ഉണ്ടായിരുന്ന ആർക്കും തന്നെ അതിനു മറുപടി തരാൻ സാദ്ധ്യമാവുകയില്ല. അർത്ഥമില്ലാത്ത പദങ്ങളെ യോജിപ്പിച്ച് ലയാത്മകമായി വാക്യങ്ങൾ പ്രവഹിപ്പിക്കുമ്പോൾ ആ ലയത്തിൻെറ തൊട്ടിലിൽ കിടന്നു സുഷുപ്തിയിൽ വിലയംകൊള്ളുകയാണ് ശ്രോതാവ്. നേരേമറിച്ച് മുണ്ടശ്ശേരിയുടെ പ്രഭാഷണം കേട്ടാൽ, ബി. സി. വർഗ്ഗീസിൻെറ പ്രഭാഷണം കേട്ടാൽ അവർ പറഞ്ഞതെന്തെന്ന് നമ്പരിട്ടു പറയാൻ സാധിക്കും. അതാണ് വാഗ്മിതകൊണ്ടുണ്ടാകുന്ന ഗുണം. ആദ്യം പറഞ്ഞ കൂട്ടരുടെ പ്രഭാഷണങ്ങൾ കപട വാഗ്മിതയാണ്; വാചാലതയാണ്. ഈ കാപട്യമാണ് ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോടിൻെറ കഥകളുടെ സവിശേഷത. അതു കഥാദ്വൈവാരികയിലെ 'ചിതാഭസ്മത്തിലെ കനലുകൾ' എന്ന ചെറുകഥയിലും കാണാം. വിദേശത്തുനിന്നു വരുന്ന ഒരു യുവതിയെ ഒരുത്തൻ സ്വീകരിക്കുന്നു, അവർ കുടിക്കുന്നു, രസിക്കുന്നു. അവൾ അയാളുടെ നിർബ്ബന്ധമനുസരിച്ച് സ്വന്തം കഥ പറയുന്നു. പിരമിഡുകളോളം പഴക്കമുള്ള കഥ. ആർത്തവംനിന്ന അവൾ യുവതിയായിത്തന്നെ ഇരിക്കുന്ന കഥ. ശാശ്വതമായ സ്ത്രീത്വമാണ് കഥാകാരൻ ഊന്നിപ്പറയുക. അതിനുവേണ്ടി അദ്ദേഹം സകല മധുരപദങ്ങളുമെടുത്തു വയ്ക്കുന്നു. താളാത്മകമായി ചേർക്കുന്നു. ഒഴുക്കിവിടുന്നു. ഹൃദയപരിപാകമില്ലാത്ത അനുവാചകൻ ആ ഒഴുക്കിലൂടെ ഒഴുകും. പക്ഷേ, വിവരമുള്ള വായനക്കാരൻ ഈ സ്യൂഡോആർട്സ് കണ്ടു മാറിനിൽക്കും. സൂക്ഷ്മങ്ങളായ വാക്കുകൾകൊണ്ട് സൂക്ഷ്മങ്ങളായ ആശയങ്ങളും വികാരങ്ങളും പ്രതിപാദിക്കുന്നതാണ് കല. അതിൽ പദങ്ങളുടെ പെരുവെള്ളപ്പാച്ചിലിന് സ്ഥാനമൊട്ടുമില്ല.

* * *

ഭാവശൂന്യമായ ഒരു വാക്യം താളാത്മകമായി എഴുതിപ്പോയാൽ അടുത്ത വാക്യം അതുപോലെയെഴുതാനുള്ള പ്രവണത ഉണ്ടാകും. അതെഴുതിയാൽ മൂന്നാമത്തെ വാക്യം, അതുപോലെ എഴുതാനുള്ള പ്രവണത. അങ്ങനെ അവിരാമമായി എഴുതും. 'സ്മാളി'ൽ തുടങ്ങുന്നയാൾ 'ലാർജി'ലേക്കും പിന്നീട് പല ലാർജ്ജുകളിലേക്കും പോയി ബോധംകെടുന്നതിനു തുല്യമായ അവസ്ഥയാണിത്. അല്ലെങ്കിൽ ഒരു പി. എച്ച്ഡി. എടുത്തയാൾ പല പി. എച്ച്ഡി. എടുക്കുമ്പോലെ. ഒരു കഥ കേട്ടിട്ടുണ്ട്. ഒരുത്തന് ആറാമത്തെ പി. എച്ച്ഡി. നൽകിയ കമ്മിററിയോട് എന്തിന് അതു കൊടുത്തുവെന്ന് ആരോ ചോദിച്ചു. കമ്മിററിയുടെ മറുപടി: അയാൾക്കു അഞ്ചു പി.എച്ച്ഡി. ഉണ്ടല്ലോ നേരത്തേ. പ്രഗല്ഭനായിരിക്കുമെന്നു വിചാരിച്ച് ഞങ്ങളും കൊടുത്തു ആറാമത്തേത്. അഞ്ചാമത്തെ ഡിഗ്രി നല്കിയ കമ്മിററി പറഞ്ഞത് ''നേരത്തേ നാലെണ്ണമുണ്ടല്ലോ'' എന്നാണ്. ഇങ്ങനെ ഓരോന്നു കുറച്ചു ഓരോ കമ്മിററിയും പറഞ്ഞു. ഒടുവിൽ ആദ്യത്തെ പി. എച്ച്ഡി. കൊടുത്ത കമ്മിററിയോടു ചോദിച്ചപ്പോൾ അവർ പറഞ്ഞു: ''പള്ളിക്കാരന് ഇംഗ്ലീഷുമറിഞ്ഞുകൂടാ മലയാളവുമറിഞ്ഞുകൂടാ. വയററുപിഴപ്പിനു സഹായിക്കുമെങ്കിൽ സഹായമാവട്ടെ എന്നു പറഞ്ഞ് ഞങ്ങൾ ആദ്യത്തെ പി. എച്ച്ഡി. കൊടുത്തു.

## അവർ പറഞ്ഞു

താഴെ പേരെഴുതിയിട്ടുള്ള വ്യക്തികൾ എന്നോടു പറഞ്ഞു:

ജി. ശങ്കരക്കുറുപ്പ്—ഉത്സവസ്ഥലത്ത് പോകുമ്പോൾ ആകസ്മികമായി കിട്ടുന്ന സ്പർശം അതു ലഭിച്ചയാളിനെ ആഹ്ളാദിപ്പിക്കും. ആ ആഹ്ളാദമാണ് കവിതയും നല്കുന്നതെന്ന് നിങ്ങൾ വിചാരിക്കരുത്.

ചങ്ങമ്പുഴ—കവിതയ്ക്കു ''മോറൽ അതോറിററി'' ഇല്ല. സാന്മാർഗ്ഗികമായ പ്രഭാവം വന്നാൽ കവിത തകരും.

വെണ്ണിക്കുളം—പലപ്പോഴും, പറയാനുള്ളത് ആദ്യം ഗദ്യത്തിലെഴുതിയിട്ടാണ് ഞാൻ പദ്യമാക്കി മാററുന്നത്.

പി. കുഞ്ഞിരാമൻനായർ—ഞാനയച്ച സ്വകാര്യക്കത്ത് നിങ്ങൾ...നായർ എന്ന കവിയെ കാണിച്ചില്ലേ? നിങ്ങൾ നല്ല മനുഷ്യനാണോ?

ഡോക്ടർ കെ. ഭാസ്കരൻനായർ—

കാമവികാരത്തിൽ ആറാട്ടു നടത്തുന്ന പിരീക്കഥകളെക്കുറിച്ചെഴുതി — നിങ്ങടെ ജീവിതം പാഴാക്കരുത്. ഭാരതീയ സംസ്കാരത്തെക്കുറിച്ച് എഴുതൂ.

വള്ളത്തോൾ—നിങ്ങളുടെ കവിതയിൽ മൗലികതയില്ല. ചെറുശ്ശേരിയുടെ കൃഷ്ണഗാഥ ഹൃദിസ്ഥമാക്കൂ. എന്നിട്ട് എഴുതാൻ ശ്രമിക്കൂ.

പുത്തേഴത്തു രാമൻമേനോൻ— സംസ്കൃതപാണ്ഡിത്യം കൂടുതൽ കൂടുതൽ ആർജ്ജിക്കുന്തോറും അതാർജ്ജിക്കുന്നവന്റെ മനസ്സ് സങ്കുചിതമായി വരും.

എ. ബാലകൃഷ്ണപിള്ള—മനുഷ്യനു സർക്കാരില്ലാതെ സുഖമായി കഴിഞ്ഞുകൂടാൻ സാധിക്കും.

വക്കം അബ്ദുൾഖാദർ— നിങ്ങളെപ്പോലെ ലേഖനങ്ങളെഴുതി ബഹളം ഉണ്ടാക്കിക്കൊണ്ടു നടന്നാലേ ജീവിതമാകുകയുള്ളോ? നിശ്ശബ്ദനായി ജീവിക്കുന്നതും ജീവിതമല്ലേ?

കെ. ബാലകൃഷ്ണൻ— എനിക്കെന്റെ ഈ ശിപായിയെ നോവലിസ്റ്റാക്കിയാൽ കൊള്ളാമെന്നുണ്ട്. കഴിയുമോ എനിക്കതിന്?

ജി. വിവേകാനന്ദനെക്കൊണ്ട് എനിക്കു 'കള്ളിച്ചെല്ലമ്മ' എഴുതിക്കാം. ഒ. എൻ. വി. കുറുപ്പിനെക്കൊണ്ട് 'ഭാണ്ഡയൊരു തീമല' എന്ന കവിതയെഴുതിക്കാം. എന്നാൽ ശിപായിയെ നോവലിസ്റ്റാക്കാൻ പററില്ല.

വയലാർ രാമവർമ്മ—നിങ്ങൾ മുട്ടത്തുവർക്കിയെക്കുറിച്ചെഴുതിയതു നന്നായി. എന്നാൽ അതുപോലെ എന്നെക്കുറിച്ചെഴുതുമ്പോൾ എനിക്കു ഖേദമാണ്.

വയലാർ രാമവർമ്മയുടെ അമ്മ—നിങ്ങളെ എനിക്കിഷ്ടമില്ല. നിങ്ങൾ കുട്ടന്റെ കവിത മോശമാണെന്നു പറയുന്ന ആളല്ലേ?

ഞാൻ എന്നോട്: എല്ലാ അഭിനേതാക്കളും നന്നായി പെരുമാറും. അവർ അഭിനയത്തിൽ പ്രഗല്ഭരാണല്ലോ.

## സേതു

സേതു മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'ദൂതു' എന്ന ചെറുകഥ മലയാള ചെറുകഥാസാഹിത്യത്തിലെ ഒരു നൂതന നിഷ്ക്രമണംതന്നെയാണ്. ശുദ്ധമായ കഥ മാത്രമുള്ള ചെറുകഥകൾ നമുക്കുണ്ട്. അവ വായിച്ച് നമ്മൾ രസിക്കുന്നു. ആ കഥ പറയുന്നതോടൊപ്പം സൂചനകളിലൂടെയും വാഗ്മിതയാർന്ന മൗനത്തിലൂടെയും മറെറാരു ലോകത്തെ ചിത്രീകരിക്കുന്ന കഥകൾ അധികമില്ല. വിരളമായ അത്തരം കഥകളിൽ അദ്വിതീയമായ സ്ഥാനമുണ്ട് ദൂതിന്. അച്ഛനും മകനും പിണക്കം. മകൻ ജോലിസ്ഥലത്ത്. മകന്റെ ആദ്യത്തെ കുട്ടിയെ അച്ഛൻ കണ്ടിട്ടില്ല. അവനു രണ്ടാമത്തെ കുട്ടി ജനിച്ചെന്നും കഴിഞ്ഞതൊക്കെ മറന്ന് ആ മകന് അച്ഛനെ വന്നു കാണാൻ ആഗ്രഹമുണ്ടെന്നും അറിയിക്കാനാണ് അയാളുടെ സ്നേഹിതൻ വൃദ്ധന്റെ അടുക്കലെത്തിയിരിക്കുന്നത്. പക്ഷേ, വയസ്സൻ ഉറച്ചുതന്നെ നില്ക്കുന്നു. ദിവ്യമായ വിഗ്രഹംപോലും ഉപദ്രവകരമാണെന്നു കണ്ടപ്പോൾ കിണററിലെറിഞ്ഞവനാണ് മകനെന്നു പറഞ്ഞ് ദൂതൻ ആ മകന്റെ നിശ്ചയദാർഢ്യത്തേയും അച്ഛനോട് പിണങ്ങാനുള്ള ധൈര്യത്തേയും അഭിവ്യഞ്ജിപ്പിക്കുമ്പോൾ ആ പിതാവ് അതിനു പകരമായി മറെറാരു സംഭവം ആഖ്യാനംചെയ്ത് തന്റെ നിലയെ നീതിമത്കരിക്കുന്നു. രേഖാരൂപത്തിലുള്ള ആഖ്യാനമല്ല ഈ കഥയ്ക്കുള്ളത്. ചാക്രികരൂപമാണിതിന്. അതിലൂടെ രണ്ടു വ്യക്തികൾ—അച്ഛനും മകനും—ഉരുത്തിരിഞ്ഞു വരുന്നു. അവരിൽ അച്ഛന്റെ രൂപത്തിനു തിളക്കമേറും. മകനു വരണമെങ്കിൽ വരാം. പക്ഷേ, അച്ഛൻ അവനെ കാണില്ല. എന്താ കാരണമെന്ന് ദൂതന്റെ അന്വേഷണം. ഉത്തരവും തുടർന്നുള്ള ഭാഗവും

"'പ്രതിപാത്രം ഭാഷണഭേദം' എന്ന എൻ. കൃഷ്ണപിള്ളയുടെ വിമർശനഗ്രന്ഥം തികച്ചും ഉജ്ജ്വലമാണ്. ...ഈ ഗ്രന്ഥം കൃഷ്ണപിള്ളസ്സാറിന്റെ 'മാഗ്നം ഓപസ്' ആണെന്നുമാത്രം പറഞ്ഞാൽ പോരാ. മലയാള നിരൂപണസാഹിത്യത്തിലെ അദ്വിതീയമായ ഗ്രന്ഥമാണത്. മററു ഭാരതീയ ഭാഷകളിലും ഇതുപോലൊരു കൃതി കാണുമോ എന്നു സംശയം."

അനുഗൃഹീതനായ കഥാകാരന്റെ വാക്കുകളിൽത്തന്നെ കേട്ടാലും:

"ഞാൻ യാത്രയാണല്ലൊ"

"എങ്ങോട്ട്?"

"ഈ പ്രായത്തില് യാത്രപോകുന്നവരോട് എങ്ങോട്ടെന്നു ചോദ്യ്ക്കണതു് വെറും ഭോഷ്കല്ലേ ചങ്ങാതി, ഒരു നീണ്ടയാത്രയാന്നന്നെ നിരീച്ചോളൂ."

"അപ്പോൾ അച്ഛൻ കുട്ടിയോട്—"

"യാത്രയാന്ന് പറയൂ."

"അവൻ വരികയാണെങ്കിലോ—"

"യാത്രയാന്നു പറയൂ."

"ഒന്നുകാണണമെന്നുവച്ചാൽ—"

"യാത്രയാന്നന്നെ പറയാല്ലോ."

മരണംവരെയും മകനെ കാണില്ല എന്നു അച്ഛന്റെ നിശ്ചയദാർഢ്യം. സ്വർണ്ണാഭരണത്തിൽ രത്നം പതിച്ചാൽ എന്തു ശോഭയായിരിക്കും! ആ ശോഭയാണ് ഈ കഥയുടെ പര്യവസാനത്തിനും. ഈ കഥ വായിച്ചുകഴിഞ്ഞപ്പോൾ മലയാളകഥാസാഹിത്യത്തിന് ലജ്ജിക്കാനൊന്നുമില്ലെന്ന് എനിക്കു തോന്നി. കഥയുടെ ബാഹ്യലോകവും അതിന്റെ ഉപലോകവും ഒരേ മട്ടിൽ എന്നെ 'ഹോൺട്' ചെയ്യുന്നു.

## എൻ. കൃഷ്ണപിള്ള

സ്വർണ്ണമുരച്ചു നോക്കുന്നതു ചാണയിലാണ്. മൂല്യത്തിന്റെ നികഷോപലമോ? അതു് ജീവിതസംതൃപ്തിയാണ്. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും സംതൃപ്തിയോടെ ജീവിക്കുന്ന പുരുഷരത്നമാണ് പ്രൊഫസർ എൻ. കൃഷ്ണപിള്ള. അദ്ദേഹം നാടകകർത്താവാണ്. നാടകരചനയിൽ വിജയംവരിച്ച എന്ന നിലയിൽ സംതൃപ്തിയുണ്ട് അദ്ദേഹത്തിന്. അദ്ധ്യാപകൻ, നിരൂപകൻ, പ്രഭാഷകൻ ഈ നിലകളിലും വിജയശ്രീലാളിതനത്രേ കൃഷ്ണപിള്ളസ്സാർ. മനുഷ്യനെന്ന നിലയിലും അദ്ദേഹം പരിഗണനാർഹനായിരിക്കുന്നു. ആരെയും ദുഷിക്കാതെ അദ്ദേഹം നല്ല കർമ്മങ്ങളിൽ മുഴുകിജീവിക്കുന്നു. ഈ മണ്ഡലങ്ങളിലെല്ലാം സംതൃപ്തിയാർന്നതുകൊണ്ട് അദ്ദേഹം സ്ഥാനമാനങ്ങൾക്കുവേണ്ടി നടക്കാറില്ല. ഇങ്ങോട്ടു വന്നുകയറുന്നതിനെപ്പോലും നിരാകരിക്കാനേ അദ്ദേഹത്തിന് പ്രവണതയുള്ളൂ. അതിനാൽ മൂല്യവത്തായ ജീവിതമാണ് കൃഷ്ണപിള്ളസ്സാറിന്റേതെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കാം. അദ്ദേഹത്തിന് എഴുപതുവയസ്സ് തികയുന്നു. ഈ സന്ദർഭത്തിൽ ടി. എൻ. ഗോപിനാഥൻ നായർ അദ്ദേഹത്തിന്റെ സിദ്ധികളെ അവലോകനം ചെയ്തുകൊണ്ട് മനോരമ ആഴ്ചപ്പതിപ്പിൽ എഴുതിയിരിക്കുന്നു. സത്യത്തിന്റെ ദർശനം ആഹ്ളാദദായകമായതുകൊണ്ട് ആ ലേഖനം എന്നെ ആഹ്ളാദിപ്പിച്ചു.

ഏതാനും ദിവസങ്ങൾക്കുമുൻപ് പ്രസാധനം ചെയ്ത 'പ്രതിപാത്രം ഭാഷണഭേദം' എന്ന എൻ. കൃഷ്ണപിള്ളയുടെ വിമർശനഗ്രന്ഥം തികച്ചും ഉജ്ജ്വലമാണ്. സി. വി. രാമൻപിള്ളയുടെ ചരിത്രനോവലുകളിലെ കഥാപാത്രങ്ങൾ തമ്മിൽ സംസാരിക്കുമ്പോൾ ഭാഷാപരമായ 'ഇൻററാക്ഷൻ' കൊണ്ട് മറെറാരു ലോകം ആവിഷ്കൃതമാകുന്നതിനെ കലാപരമായ ദൃഢപ്രത്യയം ഉളവാകുമാറ് എടുത്തുകാണിക്കുന്ന ഈ ഗ്രന്ഥം കൃഷ്ണപിള്ളസ്സാറിന്റെ 'മാഗ്നം ഓപസ്' (മഹനീയമായ കൃതി) ആണെന്നു മാത്രം പറഞ്ഞാൽ പോരാ. മലയാള നിരൂപണ സാഹിത്യത്തിലെ അദ്വിതീയമായ ഗ്രന്ഥമാണതു്. മററു ഭാരതീയ ഭാഷകളിലും ഇതുപോലൊരു കൃതി കാണുമോ എന്നു സംശയം.

* * *

അയൽവീട്ടുകാരനെ സ്നേഹിക്കണം— ഈ ഉപദേശം സദാചാരപരമാണ്; മനസ്സിന് ഉത്കൃഷ്ടത വരുത്തുന്നതാണ്. "ഞാൻ ആരോടും മിണ്ടുകില്ല. സന്ധ്യയ്ക്കേ റോഡിലിറങ്ങൂ. ഇറങ്ങിയാലും അന്യന്റെ മുഖത്തു നോക്കില്ല. ഫയലിൽ കാണുന്നതനുസരിച്ച് ഓർഡറിടും" ഉദ്യോഗസ്ഥന്റെ ഈ ചിന്താഗതി സന്മാർഗ്ഗപരംതന്നെ. പക്ഷേ, അതു മനസ്സിനു് ഉത്കൃഷ്ടത നല്കുകയില്ല. സ്വന്തം മനസ്സിന് ഉന്നമനം വരുത്താതെ സദാചാരപരമായ ജീവിതം നയിക്കുന്നതുകൊണ്ട് പ്രയോജനമില്ല.

# മരിക്കുന്ന മലമ്പുഴ

(15-ാം പേജിൽനിന്നു തുടർച്ച)

ണ്ടായിരുന്ന അണക്കെട്ടിന്റെ 228 ദശലക്ഷം മീറ്റർ ക്യൂബ് സംഭരണശേഷി 1978 ആയപ്പോഴേക്കും 220 ദശലക്ഷം മീറ്റർ ക്യൂബ് ആയി കുറഞ്ഞു. 23 വർഷം കൊണ്ടുണ്ടായ ഈ കുറച്ചിൽ അത്ര അപകടകരമല്ലെങ്കിലും ഈയിടെ ഒരു പഠനസംഘം ഇതേക്കുറിച്ച് കണ്ടെത്തിയതു് ഇപ്പോഴത്തെ അതിശക്തമായ മണ്ണടിച്ചിൽ ഭീതിദമാണ് എന്നത്രെ. അതായതു് പ്രതിവർഷം 0. 3 ശതമാനം എന്ന തോതിലാണ് ഇപ്പോഴത്തെ മലമ്പുഴയിലെ മണ്ണിടിച്ചിൽ (Sedimentation). ഇതാകട്ടെ, ഇന്ത്യൻ സ്റ്റാൻഡേർഡ് സ്പെസിഫിക്കേഷൻ കണക്ക് കൂട്ടുന്നതിലുമെത്രയോ അധികമായ നിരക്കിലുള്ള ഇടിച്ചിലാണ്.

1978 തൊട്ട് 1985 വരെയുള്ള ഏഴ് വർഷത്തിനകം മണ്ണിടിച്ചിൽ 3.6 ശതമാനത്തിൽ നിന്നു് 5.4 ശതമാനം വർദ്ധിച്ച് ഒമ്പതു ശതമാനം വരെയായി ഉയർന്നുവെന്നാണ് കണക്കുകൾ കാണിക്കുന്നതു്. വളർച്ചയുടെ തോതു് അതിഭീഷണമാംവിധത്തിലുള്ള (0.675 ശതമാനം) ഒരു സന്ദിഗ്ദ്ധാവസ്ഥയിൽ എത്തിനിൽക്കുന്നുവെന്നർത്ഥം. മണ്ണിടിച്ചിൽ ഈ നിലയ്ക്ക് തുടരുകയാണെങ്കിൽ ഡാമിന്റെ ശേഷി 1995 ആകുമ്പോഴേക്കും 201.321 ദശലക്ഷം മീറ്റർ ക്യൂബ് ആയി ചുരുങ്ങുമെന്നാണ് പഠനസംഘത്തിന്റെ വിലയിരുത്തൽ. എട്ടുകൊല്ലം മുമ്പ് ഇതേപ്പററി പഠനറിപ്പോർട്ട് തയ്യാറാക്കിയ പീച്ചിയിലെ കേരള എൻജിനീയറിങ് ഗവേഷണ ഇൻസ്റ്റിട്യൂട്ടിലെ വിദ്യാർത്ഥികൾ മലമ്പുഴ നേരിടുന്ന ഈ മഹാവിപത്തിനെക്കുറിച്ച് സൂചനകൾ നൽകിയിരുന്നതാണ്. ഇപ്പോൾ പാലക്കാട്ട് എൻ. എസ്. എസ്. എഞ്ചിനീയറിങ് കോളേജിലെ അവസാനവർഷ സിവിൽ വിദ്യാർത്ഥികൾ പ്രൊഫ. കെ. ജി. ഹരിലാലിന്റെ നേതൃത്വത്തിൽ നടത്തിയ അന്വേഷണത്തിന്റെ വെളിച്ചത്തിലും അണക്കെട്ട് നേരിടുന്ന വൻപ്രതിസന്ധിയെക്കുറിച്ച് ബന്ധപ്പെട്ടവർക്ക് മുന്നറിയിപ്പുകൾ നൽകിയിട്ടുണ്ട്.

ക്രമാതീതമായ തോതിലുള്ള മണ്ണിടിച്ചിലിന് പ്രധാന കാരണം റിസർവോയറിൽ വന്നു് ലയിക്കുന്ന 'ഒന്നാംപുഴ' യെന്ന ഉപനദിയിൽ മലബാർസിമൻറ് ഫാക്ടറിയുടെ 'ക്വാറി'യിൽ നിന്നും നിക്ഷേപിക്കുന്ന അവശിഷ്ടങ്ങളാണ്. മലമ്പുഴയിൽനിന്നും പത്തു കിലോമീറ്റർ അകലെക്കിടക്കുന്ന വാളയാറിലെ മലബാർ സിമൻറ്സിൽ നിന്നും ചുണ്ണാമ്പുകല്ലിന്റെ പൊട്ടും പൊടിയും വർദ്ധമാനമായ അളവിലാണ് മലമ്പുഴയുടെ കൈവഴിയിലേക്ക് തള്ളിവിടുന്നതു്.

മലമ്പുഴയുടെ നാശത്തിന് മലബാർ സിമൻറ്സിനെ പ്രതിക്കൂട്ടിൽ കയററിയ എഞ്ചിനീയറിങ് വിദ്യാർത്ഥികൾക്ക് സിമൻറ് കമ്പനിയുടെ എക്സിക്യൂട്ടീവ് ഡയറക്ടർ എൻ. ആർ. ഉണ്ണി നൽകിയ മറുപടി: മററാരെക്കാളും പരിസ്ഥിതി സംരക്ഷണം ഒരു ബാദ്ധ്യതയായി എടുത്തിട്ടുള്ളവരാണ് ഞങ്ങൾ. റിസർവോയറിൽ ചെളി നിറയുന്നതു് തടയാൻ ലക്ഷങ്ങൾ മുടക്കി രണ്ട 'ചെക്ക്ഡാമു'കൾ സിമൻറ്കമ്പനി പണിതിട്ടുണ്ട്. മൂന്നാമതൊന്നു് കൂടി അത്തരത്തിൽ നിർമ്മിക്കാനുദ്ദേശിക്കുന്നുമുണ്ട്. മലമ്പുഴയെ നശിപ്പിക്കുന്നതു് മലബാർ സിമൻറ് കമ്പനിയാണെന്നു് പറയുന്നതു് വസ്തുതകൾക്ക് നിരക്കാത്തതാണ്....

അതേ സമയം മലബാർസിമൻറ്സിന്റെ വക്താവ് പറയുന്ന 'ചെക്ക്ഡാമു'കൾ റിസർവോയറിന്റെ സംരക്ഷണത്തിന് തികച്ചും അപര്യാപ്തമാണെന്ന് പഠനസംഘം അഭിപ്രായപ്പെടുന്നു. അതു് തെളിയിക്കുന്നതിനുള്ള സ്ഥിതിവിവരക്കണക്കുകളും അവരുടെ കൈവശമുണ്ട്. അധികൃതരാകട്ടെ, 1978-നു് ശേഷം റിസർവോയർ കപ്പാസിററിയെക്കുറിച്ച് അന്വേഷണം നടത്താൻ പോലും തയ്യാറായിട്ടില്ലത്രെ. ഏഴുവർഷക്കാലം കൊണ്ട് ഒന്നാംപുഴ അണക്കെട്ടിൽ വന്നുചേരുന്ന ഭാഗത്തെ ആഴം 60 സെൻറിമീററർ കുറഞ്ഞുപോയി എന്നതുതന്നെ സിമൻറ്ഫാക്ടറിയിലെ അവശിഷ്ടങ്ങൾ വന്നു് മൂടിയതിന്റെ പ്രത്യക്ഷോദാഹരണമായി വിദ്യാർത്ഥികൾ ചൂണ്ടിക്കാണിക്കുന്നു. മണ്ണിടിച്ചിലിന്റെ ഈ തോതിലുള്ള വർദ്ധനവ് എന്തു വില കൊടുത്തും അവസാനിപ്പിക്കാത്തപക്ഷം നൂറു വർഷത്തേക്ക് ഡിസൈൻ ചെയ്തിട്ടുള്ള മലമ്പുഴ ഡാമിന്റെ കഥ ഏതാനും വർഷങ്ങൾക്കകം കഴിയുമെന്ന കാര്യത്തിൽ സംശയമില്ല.

●

മലമ്പുഴ നേരിടുന്ന മറെറാരു ഭീഷണി വേനൽക്കാലത്തു് റിസർവോയറിലെ ജലനിരപ്പ് താഴുമ്പോൾ നടക്കുന്ന കൈയേററ കൃഷിയാണ്. ആ ഭാഗത്തു് ജീവിക്കുന്ന നിരവധിയാളുകൾ പുഴയുടെ ഇരുതീരങ്ങളും അനധികൃതമായി കൈയടക്കിവച്ച് നെൽക്കൃഷിയും പച്ചക്കറിക്കൃഷിയും മററും നടത്തുന്നു. 147 ചതുരശ്ര കിലോമീററർ വിസ്തീർണ്ണം വരുന്ന കാച്ച്മെൻറ് ഏരിയയിലാകെ ഇപ്പോൾ പലതരത്തിലുള്ള കൃഷിയാണ്. ഓരോ കൊല്ലം ചെല്ലുംതോറും കൃഷിസ്ഥലത്തിന്റെ വ്യാപ്തി വർദ്ധിക്കുകയും ചെയ്യുന്നു.

അനധികൃത കൈയേററം നടത്തി മലമ്പുഴയുടെ തീരങ്ങളിൽ കൃഷിചെയ്യുന്നതു മൂലം ആ പ്രദേശങ്ങളിൽ മണ്ണ് ഇളകുന്നു. അതു നിമിത്തമുണ്ടാകുന്ന പ്രശ്നങ്ങൾക്കു പുറമെ വ്യാപകമായ തോതിലുള്ള രാസവളങ്ങളുടെയും കീടനാശിനികളുടെയും പ്രയോഗം കാരണം ജലം മലിനമായിത്തീരുന്നു. മത്സ്യങ്ങൾ കൂട്ടത്തോടെ ചത്തൊടുങ്ങുന്നു. ബാക്കി വരുന്ന മത്സ്യങ്ങളെ വലവീശിപ്പിടിക്കാൻ തോണിയുമായി നാട്ടുകാർ പുഴയിലിറങ്ങുന്നു.

വന നശീകരണമാണ് മലമ്പുഴയുടെ തകർച്ചയ്ക്ക് മറെറാരു കാരണം. പുഴയുടെ പ്രഭവങ്ങളിൽ സ്ഥിതിചെയ്യുന്ന മനോഹരമായ മഴക്കാടുകളാകെ മരംമോഷ്ടാക്കൾ വെട്ടിവെളുപ്പിച്ചിരിക്കുന്നു. പ്രകൃതിയുടെ ജൈവതാളത്തിൽ കൈകടത്തിയ മനുഷ്യർ, മലമ്പുഴയുടെ സംഗീതത്തെയും നഷ്ടപ്രായമാക്കിയിരിക്കുന്നു.

മലമ്പുഴയിൽനിന്നു് മടങ്ങുമ്പോൾ മലമുകളിൽ കാട്ടുതീ ആളിപ്പടരുന്നതു് കണ്ടു. മുറിഞ്ഞുവീഴുന്ന മ-ളം കൂട്ടങ്ങളുടെ വിലാപ-വും കേട്ടു...



എന്നിട്ടും മലമ്പുഴ ശാന്തമായൊഴുകുന്നു...



മലമ്പുഴക്കാടുകളിലെ മിത്തുകളിൽ നിന്നു് മലമ്പുഴ ഉദ്യാന മദ്ധ്യത്തിലേക്ക് വിഖ്യാതശില്പി കാനായി കുഞ്ഞിരാമൻ കൊണ്ടുവന്ന യക്ഷി